# കൂത്തു്

ഇന്നെന്താണെന്നറിയില്ല ഇരുളാണുള്ളിൽ
മങ്ങിക്കാണുന്നു മനവും
ഞാൻ ഞാനെന്നു സ്ഫുരിക്കും സത്യവുമിന്നു
കറുപ്പിൻ കുപ്പായമിട്ടിരിക്കുന്നുവോ ?

ആരാണു ഞാൻ? കറപ്പും ,ചുവപ്പും വെളുപ്പും[1]
ഇളകിമറിഞ്ഞാടുന്ന കൂത്തംബലം
സാക്ഷി ഞാൻ ; സാക്ഷി ഞാൻ
ഇന്നിപ്പോൾ കളിയാട്ടമാടുന്നതാരതിൽ
വിചിത്രം, ഞാൻ തന്നെയൊ?

കാണിയായിരിന്നവൻ അരങ്ങിലാടുന്നു
എന്തന്തു കോലാഹലം,എന്തെന്തു ഘോരം
ആറുമ്മൂന്നു പതിനെട്ടു[2] നിറങ്ങൾ
വീണു മറയുന്നെൻ ബോധം
എവിടെ പ്രശാന്തം നിസ്സംഗൻ
ഒരാൾക്കൊരു മനസ്സോ ,ആയിരമോ?

എങ്കിലും ഗുരു സ്മരണയാം അമൃതു
ആരിതിറ്റിച്ചു; അഹൊ എങ്ങു പോയിയെങ്ങു
പോയി മന:ഭൈരവൻ തന്റെ ചുടല നൃത്തം
തിരിച്ചു കാണുന്നു ഞാൻ എന്നെയും വീണ്ടും
സാക്ഷി ,പ്രശാന്തം,സുന്ദരം

---

1 സത്വരജോത്തമസ്സുകൾ
2 കാമക്രോധലോഭമദമോഹമാത്സര്യാദികൾ